അവിടെ മദ്യം ഒഴുകുകയാണ്. ഏതു പെട്ടിക്കടയിലും അതുകിട്ടും. മദ്യത്തിലൂടെ വരുമാനം വർദ്ധിപ്പിക്കാൻ കഴിയുമെങ്കിലും അതുമൂലം നശിക്കുന്ന സാംസ്ക്കാരിക മൂല്യങ്ങൾ ഏറെ വിലപ്പെട്ടതാണ്. ഇന്ത്യയിൽ ഒൻപതു ലക്ഷ്യം 'മദ്യ അടിമകൾ' ഉണ്ടെന്ന കണക്കും അദ്ദേഹം വെളിപ്പെടുത്തി. ഇതിൽ രണ്ടരലക്ഷം പേർ ബോംബെയിലാണ്. ഡെൽഹിയിൽ രണ്ടുലക്ഷംപേരുണ്ട്. കേരളത്തിലെ മദ്യ അടിമകളുടെ സംഖ്യ 25.000 രൂപയും. ഇത് ഔദ്യോഗിക കണക്കാണ്.

ലഹരിയിലേക്ക് മുതലക്കൂപ്പ നടത്തുന്ന ഒരു സമൂഹത്തെ സൃഷ്ടിക്കുന്നതിൽ ഗവൺമെൻറിന് പങ്കുണ്ടോ? വരുമാനം പ്രതീക്ഷിച്ച് മദ്യവില്പന വ്യാപകമാക്കിയതുവഴി സംസ്ഥാന ഗവൺമെൻറുകൾ കുററവിമുക്തരല്ലെന്ന് ഗവർണറുടെ പ്രസംഗം ധ്വനിപ്പിച്ചു.

'മയക്കുവിരുദ്ധ' പ്രവർത്തനത്തിനായി ഗവൺമെൻറ് ചെലവാക്കുന്ന തുക മൂന്നരക്കോടി രൂപയാണ്. മദ്യം വില്ക്കുന്നതു വഴി സമ്പാദിക്കുന്ന പണത്തിൻെറ ബാങ്ക് പലിശയെങ്കിലും ഇതിനായി ചെലവഴിച്ചാൽ ഗവൺമെൻറ് കുറഞ്ഞത് 50 കോടി രൂപയെങ്കിലും വകയിരുത്തേണ്ടതാണ്. പക്ഷേ, സന്നദ്ധ സംഘടനകൾക്ക് നാമമാത്രമായ സഹായം നൽകിക്കൊണ്ട് ഭാരിച്ച ഉത്തരവാദിത്വം അവരുടെ ചുമലിൽ ഏല്പിച്ച് ഒഴിഞ്ഞുമാറാനാണ് അധികൃതർക്ക് വെമ്പൽ. ഒരു സാമൂഹ്യവിപത്തിന് നേരെ ബന്ധപ്പെട്ടവരുടെ മുഖം തിരിക്കൽ പ്രശ്നങ്ങൾ കൂടുതൽ വഷളാകുകയേ ഉള്ളു.

സെമിനാറിന് ഏററവും മികച്ച സംഭാവന നൽകിയത് ഇന്ത്യാ ഗവൺമെൻറിൻെറ നിയന്ത്രണത്തിൽ പ്രവർത്തിക്കുന്ന 'നാർക്കോട്ടിക്ക് കൺട്രോൾ ബോർഡി'ൻെറ ഡെപ്യൂട്ടി ഡയറക്ടർ ആയ കിരൺ ബേഡിയാണ്. കഴിഞ്ഞ കുറേ നാളുകളായി ഡെൽഹിയുടെ മയക്കത്തിനെതിരെ താൻ നടത്തിവരുന്ന കുരിശുയുദ്ധം സെമിനാറിൽ വിശദീകരിച്ചു.



തിരുവനന്തപുരത്ത് 'ലഹരിവിരുദ്ധശതക'ത്തിൻെറ ഭാഗമായി നടന്ന സംസ്ഥാനസെമിനാർ ഉൽഘാടനം ചെയ്യാനെത്തിയ ഗവർണ്ണർ ഡോ. സ്വരൂപ്സിംഗിനെ കിരൺ ബേഡി, ലക്ഷ്മി എൻ. മേനോൻ എന്നിവർ ചേർന്നു സ്വീകരിക്കുന്നു.

1980-ൽ ഡെൽഹിയിൽ സർവ്വേ നടക്കുമ്പോൾ മദ്യത്തിൻെറ അടിമകളായിരുന്നു അധികംപേരും. 1986 ആയപ്പോഴേക്കും ചിത്രം മാറി. മദ്യം മയക്കുമരുന്നകൾക്ക് വഴി ഒഴിഞ്ഞുകൊടുത്തു. 'മദ്യം ഗന്ധംകൊണ്ട് തിരിച്ചറിയാം. മനുഷ്യനെ മരവിപ്പിക്കുന്ന മയക്കുമരുന്നുകളുടെ സ്വഭാവവും മരവിപ്പാണ്. അന്വേഷണ ഉദ്യോഗസ്ഥന്മാർക്ക് മദ്യത്തേക്കാൾമയക്കുമരുന്നകൾ തലവേദന സൃഷ്ടിക്കുന്നത് ഇവിടെയാണ്. മയക്കുമരുന്ന് ഉപയോഗിക്കുന്നവരെ വേഗം തിരഞ്ഞു പിടിക്കാനാവില്ല.

ഈ സാഹചര്യത്തിൽ മയക്കു മരുന്നുകളുടെ വിതരണം തടയുകയെന്ന കൂടുതൽ പ്രായോഗികമായ സമീപനമാണ് കിരൺബേഡിയുടെ നേതൃത്വത്തിൽ ഡെൽഹി പൊലീസ് കൈക്കൊണ്ടത്. അധികാരത്തിൻെറ പരിധികൾ ഇവിടെയും പ്രശ്നം സൃഷ്ടിച്ചു. പിന്നീട് കർശന നടപടികളാണ് വേണ്ടിവന്നത്.

മയക്കുമരുന്നുകളുടെ വരവ് നിലച്ചതോടെ 'അഡിക്ടുകൾ' അടുത്ത പ്രശ്നമായി. ലഹരയുടെ ഞരമ്പുകൾ അയഞ്ഞുതുടങ്ങുന്നതോടെ ഭ്രാന്തമായ പെരുമാററം കാട്ടിത്തുടങ്ങുന്നവർക്ക് ഒരു അഭയകേന്ദ്രം ആവശ്യമായിരുന്നു.

''മദ്യപാനികളും മയക്കുമരുന്ന് ഉപയോഗിക്കുന്നവരും നൂറുശതമാനവും ഭാര്യയെ തല്ലുന്നവരാണ്. ഇവരിൽ ചിലരെങ്കിലും മാതാപിതാക്കളേയും തല്ലും. ഇവരിൽ നിന്ന് ഏററവും കൂടുതൽ പീഡനം അനുഭവിക്കുന്നവർ സ്വന്തം വീട്ടുകാരും അവിടത്തെ സ്ത്രീകളുമാണ്.''

ഓരോരുത്തരെയായി കണ്ടെത്തി ചികിത്സ നൽകി മോചിപ്പിച്ചതിൻെറ കഥ കിരൺബേഡി സെമിനാറിൽ വിവരിച്ചു.

തലസ്ഥാന നഗരത്തിലെ ആറ് പൊലീസ് സ്റേറഷനുകളെ അവർ 'ജീവൻ സെൻററുകളാക്കി മാററി. തോക്കുകൾ കഥപറയുന്ന ഡെൽഹി പട്ടണത്തിൽ കാരുണ്യ കേന്ദ്രങ്ങളായി മാറിയ 'ജീവൻ സെൻററുകൾ' ചെയ്ത സേവനം ചെറുതായിരുന്നില്ല. കുറഞ്ഞൊരു കാലംകൊണ്ട് നഗരത്തിലെ 5000 മയക്കുമരുന്നിനടിമകളെ അവർ കൊടിയ ദുരന്തങ്ങളിൽ നിന്ന് രക്ഷപ്പെടുത്തി. അതോടൊപ്പം തന്നെ പൊലീസ് സ്റ്റേഷനുകൾക്ക് മറ്റൊരു മുഖംകൂടി ലഭിക്കുകയായിരുന്നു. ആറ് സെൻററുകൾക്ക് ചുമതലവഹിക്കുന്ന ഫൗണ്ടേഷൻെറ സ്ഥിരം ചെയർമാൻ ഡെൽഹി സിറ്റി പൊലീസ് കമ്മിഷണറാണ്.

കർമ്മ സാഫല്യത്തിൻെറ കഥ ഇങ്ങനെ കിരൺ ബേഡി വിവരിക്കുമ്പോൾ കേരളത്തിൽ ഇപ്പോഴും ഫലപ്രദമായി നടക്കുന്നത് സെമിനാറുകൾ മാത്രമാണല്ലോ എന്ന് സദസ്സിൽ ചിലരെങ്കിലും ഓർമ്മിച്ചുപോയി. തിരുവനന്തപുരത്തും കോട്ടയത്തും കോഴിക്കോട്ടുമൊക്കെ ചില എളിയപരിശ്രമങ്ങൾ നടക്കുന്നത് വിസ്മരിച്ചുകൊണ്ടല്ല ഇങ്ങനെ ഓർക്കുന്നത്.

സെമിനാറുകളുടെ കമ്പിവേലിക്കുള്ളിൽ നിന്ന് പരിഹരിക്കാൻ. കഴിയുന്ന ഒരു പ്രശ്നമാണോ ഇത്? മയക്കുമരുന്നെന്ന വിപത്തിനെക്കുറിച്ച് പറയാനെത്തിയ ഗവർണർക്ക് ഇവിടെ താലപ്പൊലിയേന്തിയ മലയാളിമങ്കമാരുടെ സ്വീകരണം ഉണ്ടായിരുന്നു. പ്രതിനിധികൾക്ക് ഫയലും ബാഡ്ജും! നാമമാത്രമായ സദസ്സ്. ഗവർണ്ണറുടെ തീഷ്ണ സത്യങ്ങൾ ഉൾക്കൊള്ളുന്ന പ്രഭാഷണവും കിരൺബേഡിയുടെ അനുഭവവിവരണവും സാമൂഹ്യക്ഷേമവകുപ്പ് ഡയറക്ടർ കെ.ബി. വത്സലകുമാരി, സുഗതകുമാരി എന്നിവരുടെ വിലയിരുത്തലുകളും ഈ സദസ്സിൻെറ കാതുകൾക്കപ്പുറത്തേക്കു പോയിരിക്കുമോ? കർമ്മത്തിൻെറ ഞരമ്പുമുറിക്കുന്ന സെമിനാറുകളുടെ പട്ടികയിൽ ഇതാ, മറെറാന്നുകൂടി. പതിവ് സെമിനാറുകൾക്ക് സാക്ഷിയാകുന്ന ഒരാൾക്ക് ഒരുപക്ഷേ, ഇങ്ങനെ തോന്നിയേക്കാം.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ഗ്രാമവീഥി. അതിനരികിലുള്ള ഒരോലക്കുടിലിലാണ് എൻെറ താമസം. കുടിലിൻെറ മുൻപിലുള്ള ഒരുമരത്തിൻെറ തണലിലിരുന്നു ഞാൻ 'ഇന്ദുലേഖ' വായിക്കുകയായിരുന്നു. അപ്പോഴാണ് അയൽവീട്ടിലെ കൂട്ടുകാരൻ ആഹ്ളാദത്തോടെ പാഞ്ഞെത്തിപ്പറഞ്ഞത്. 'നിൻെറ തോട്ടത്തിലെ റോസാച്ചെടികളിലാകെ പൂക്കൾ. കണ്ടില്ലേ? ചെന്നുനോക്ക്.' ഞാൻ 'ഇന്ദുലേഖ' താഴെവച്ചിട്ട് കുടിലിനു പിറകിലുള്ള പൂന്തോട്ടത്തിൽ ചെന്നു. എല്ലാച്ചെടികളും പുഷ്പിച്ചിരിക്കുന്നു. എന്തൊരു ഭംഗി! ഉദ്യാനത്തിലേക്കല്ല ദേവാലയത്തിലേക്കാണു സ്നേഹിതൻ എന്നെ നയിച്ചതെന്നു വിചാരിച്ച് നിർവൃതിയിലാണ്ടു നില്ക്കുന്ന എൻെറ മുൻപിൽ ഒരുദൃശ്യം. തോട്ടത്തിൻെറ അതിർത്തിയിലുള്ള മൺമതിലിനോടു ചേർന്നു ഗൃഹനായകൻ നില്ക്കുന്നു. കിണററിൽനിന്നു വെള്ളം കോരി ഫൗണ്ടൻപേന കഴുകിയിട്ട് അതിലെ നീർത്തുള്ളികൾ ദൂരെത്തെറിപ്പിക്കുന്ന മട്ടിൽ ആ മനുഷ്യൻ കൈയുയർത്തി താഴോട്ടു പതിപ്പിക്കുന്നു. തെല്ലകലെയുള്ള വീട്ടിൻെറ വരാന്തയിൽ ഒട്ടൊക്കെ ദുഷ്പേരുള്ള ഒരുസ്ത്രീ ആ മനുഷ്യനെത്തന്നെ നോക്കി കാമം കത്തുന്ന കണ്ണുകളോടെ നില്ക്കുന്നുണ്ട്. വല്ലവരും കാണാനിടയായാൽ 'ഞാൻ പേനയിലെ വെള്ളം തെറിപ്പിച്ചുകളയുകയാണ്. അവിടെ നില്ക്കുന്ന സ്ത്രീയെ വിളിക്കുകയല്ല' എന്ന് അയാൾ ഭാവിച്ചേക്കും. ഉള്ളാംകൈയിൽ മുറിക്കിപ്പിടിച്ച നിബ്ബും അതിൻെറ മറുഭാഗവും അവൾക്കു കാണാൻ വയ്യ. അതുകൊണ്ടുതന്നെ അയാൾ വിളിക്കുകയാണെന്ന് അവൾക്കു മനസ്സിലാകും. പക്ഷേ, ഗൃഹനായകൻെറ പിറകിൽ നില്ക്കുന്ന എന്നെ അവൾ കാണുന്നുണ്ട്. കാമാവേശത്തിൽ പെട്ടുപോയ അയാൾ കാണുന്നുമില്ല. അയാളുടെ കാമചേഷ്ടകൾ ഞാൻ ദർശിച്ചുവെന്ന് അയാൾ മനസ്സിലാക്കുന്നത് എനിക്കു നല്ലതല്ല. ഞാൻ മെല്ലെ പിറകോട്ടു മാറി. മരച്ചുവട്ടിൽ വന്നിരുന്ന് 'ഇന്ദുലേഖ' കൈയിലെടുത്തു. പെട്ടെന്ന് ഒരു അലർച്ച:— 'എടാ കൃഷ്ണാ, ബോട്ട്ജെട്ടിക്കടുത്തുള്ള ഡോക്ടർ ദാമോദരൻപിള്ളയുടെ ആശുപത്രിയിൽച്ചെന്ന് നാലു ഡോസ് കാർമിനേററിവ് മിക്സ്ച്ചർ വാങ്ങിക്കൊണ്ടുവാ'. ഞാൻ വെയിലത്തു നടന്നു. സനാതനധർമ്മവിദ്യാലയത്തിൻെറ മുൻപിലൂടെ നടന്ന് പാലം കടന്നു ബോട്ട്ജെട്ടിയിലേക്കു പോയി... പനിനീർപ്പൂക്കളുടെ സൗരഭ്യം പ്രസരിക്കുമ്പോൾ കാമത്തിൻെറ പൂതിഗന്ധം. ഗൃഹനായിക ഇല്ലാത്ത സമയം നോക്കി പേന കഴുകി വെള്ളം കുടഞ്ഞുകളയുന്ന 'മാന്യൻ'. 'മാന്യത'—യിൽനിന്നു രക്ഷപ്പെടാൻവേണ്ടി ''ഇന്ദുലേഖ''യെ കൂട്ടുകാരിയാക്കാൻ ശ്രമിച്ച എന്നെ പലായനം ചെയ്യിച്ചു അയാൾ. ഈ സംഭവം കഴിഞ്ഞിട്ട് വർഷങ്ങൾ ഏറെയായിരിക്കുന്നു. സൂക്ഷ്മമായിപ്പറയാം. അമ്പത്തിയാറുകൊല്ലം. വഞ്ചിക്കപ്പെട്ട ഗൃഹനായികയ്ക്കുവേണ്ടി ഇപ്പോഴും ഒരുതുള്ളി കണ്ണീരുണ്ടെനിക്ക്.

ബഷീർ, തകഴി, ദേവ്, പൊറെറക്കാട്, ഉറൂബ് ഇവരുടെ കഥാപുഷ്പങ്ങൾ വിടർന്നു നില്ക്കുമ്പോൾ കാമോത്സുകതമാത്രം 'മുതലാക്കിയ' ചില എഴുത്തുകാർ അവിടെക്കയറി നിന്നു കൈവീശുന്നതു ഞാൻ കാണുന്നു. കണ്ടുവെന്നു ഭാവിച്ചാൽ അവർ എൻെറനേർക്ക് അസഭ്യം പൊഴിക്കും. കണ്ടില്ലെന്നു ഭാവിച്ചാൽ കാർമിനേററീവ് മിക്സ്ച്ചർ വാങ്ങാനയയ്ക്കും.

## ആശുപത്രിയിൽ കൊണ്ടുപോകൂ

ഒരു വിദ്യാലയത്തിൻെറ മുൻപിൽ ഇങ്ങനെയൊരു ബോർഡ്: ''പതുക്കെ ഓടിക്കൂ. വിദ്യാർത്ഥിയെ കൊല്ലാതിരിക്കൂ.'' അടുത്ത ദിവസം അതിൻെറ താഴെ വികൃതമായ കൊച്ചു കൈയക്ഷരത്തിൽ ഇങ്ങനെയും: ''അധ്യാപകനുവേണ്ടി നിങ്ങൾ കാത്തു നില്ക്കൂ.''

ആരെയും കഥാരചനകൊണ്ടു കൊല്ലരുതെന്നാണ് ദേശാഭിമാനി വാരികയുടെ പത്രാധിപർ ഇത്രയുംകാലം ഒരലിഖിത ബോർഡിലൂടെ അനുശാസിച്ചത്. പക്ഷേ, ഇപ്പോൾ അതിൻെറ താഴെ 'കൃഷ്ണൻനായരെ കാത്തുനില്ക്കൂ' എന്നാരോ എഴുതിവച്ചിരിക്കുന്നു. ഞാൻ അതു കാണാതെയാണ് രാജവീഥിയിൽ നിന്നത്. മേഘനാദൻ ഓടിച്ച 'ദീപാവലി' എന്ന കാറുതട്ടി എൻെറ മേലാകെ മുറിവുകൾ. മരിച്ചില്ലെന്നേയുള്ളു. എങ്കിലും മുറിവുകൾ മാരകങ്ങൾതന്നെ. ദീപാവലിക്കു പതിവുകാർക്കു വിതരണം ചെയ്യാൻ സേട്ട് മധുരപലഹാരങ്ങൾ പരിചാരകനെ ഏല്പിക്കുന്നു. അയാൾക്കു സ്വന്തം കുട്ടികൾക്കു കൊടുക്കാൻ മധുരപലഹാരങ്ങൾ ഇല്ല. അതുകൊണ്ട് സ്നേഹപരതന്ത്രനായി, പതിവുകാർക്കു കൊടുക്കേണ്ട ആ പലഹാരങ്ങൾ അയാൾ സ്വന്തം കുട്ടികൾക്കു കൊടുക്കുന്നുപോലും. യഥാർത്ഥത്തിലുള്ള സഹാനുഭൂതി എനിക്കു മനസ്സിലാകും. ആ സഹാനുഭൂതി അവാസ്തവികമാകുമ്പോൾ, അതു പ്രകടനാത്മകമാകുമ്പോൾ അതും മനസ്സിലാകും. അതു മനസ്സിലാക്കിക്കൊണ്ട് മേഘനാദനോടു ഞാൻ അപേക്ഷിക്കുന്നു: ''എന്നെ വേഗം ആശുപത്രിയിലേക്കു കൊണ്ടുപോകൂ.''

* * *

ബഷീർ, തകഴി, ദേവ്, പൊറ്റെക്കാട്, ഉറൂബ് ഇവരുടെ കഥാപുഷ്പങ്ങൾ വിടർന്നു നില്ക്കുമ്പോൾ കാമോത്സുകതമാത്രം 'മുതലാക്കിയ' ചില എഴുത്തുകാർ അവിടെ കയറി നിന്ന് കൈവീശുന്നത് ഞാൻ കാണുന്നു.

പ്രയോഗിച്ചു പ്രയോഗിച്ച് വികാരം ചോർന്നുപോയ വാക്കുകളാണ് ക്ളീഷേ. ക്ളീഷേ എന്ന കത്തികൊണ്ട് പ്രതിപാദ്യവിഷയത്തിൽ നടത്തപ്പെടുന്ന ഏതു ശസ്ത്രക്രിയയും മരണത്തിലേ കലാശിക്കൂ.

ഇതു യുഗസംക്രമസന്ധ്യ
വർണ്ണപ്പൊലിമ പകർന്നു
'ദള'ങ്ങൾ വിരിഞ്ഞു
ഇന്നലെയുടെ പൂക്കൾ കൊഴിഞ്ഞു
മന്ദാരത്തിനു പുതുമണമെത്തി

പുതിയ വസന്തം വിരിയുംമട്ടിൽ
ഋതുപരിവർത്തനഗാനം പാടും
വാനമ്പാടികൾ മാനത്തിന്നൊരു
പുതുവർണ്ണപ്പൊലിമ പകർന്നു.

എന്നു മേക്കുന്നത്ത് കമ്മാരൻനായർ ദേശാഭിമാനി വാരികയിലെഴുതുന്നു. (ഒരു വിഹ്വല ഗീതം) ക്ളീഷേ പ്രയോഗംകൊണ്ടുണ്ടാകുന്ന കവിതാമരണത്തിന്റെ വിഹ്വലത മാത്രമേ ഇവിടെയുള്ളു.

അച്ഛൻ മകനെ വിളിച്ചുചോദിച്ചു:— "നിന്റെ അമ്മ പറയുന്നതു കേട്ടു നീ ഇവിടെനിന്നു പോകുന്നുവെന്ന്. ശരിയാണോ?"

മകൻ:— "ശരിയാണ്. ഞാൻ പോകാൻതന്നെ തീരുമാനിച്ചു." ഇതുകേട്ട അച്ഛൻ തികഞ്ഞ ഗൗരവത്തോടെ പറഞ്ഞു: "ശരി. നീ പോകുമ്പോൾ എന്നെക്കൂടെ അറിയിക്കൂ. ഞാനും നിന്റെകൂടെ വരുന്നുണ്ട്."

ഭാര്യയുടെ ഉപദ്രവം സഹിക്കാനാവാതെയാണ് അയാൾ മകന്റെകൂടെ പോകാമെന്നു തീരുമാനിക്കുന്നത്. ക്ളീഷേ അലട്ടുന്ന ഭാര്യയെക്കാൾ ഉപദ്രവം ചെയ്യും. കവിതയുടെ മണ്ഡലത്തിൽനിന്ന് മാററാരും ഇറങ്ങിപ്പോകാൻ ഉദ്ദേശിക്കുന്നില്ലെങ്കിൽ ഞാൻ തീർച്ചയായും ഇറങ്ങിപ്പോകും.

## ധിഷണ മാത്രം

**ചി**ലർ ക്ളീഷേയുടെ കത്തികൊണ്ടു വിഷയത്തെ കീറുന്നതുപോലെ വേറെ ചിലർ പ്രജ്ഞയുടെ കത്തികൊണ്ടാണ് ആ കൃത്യം നടത്തുക. അത് ഈ കാലയളവിന്റെ സവിശേഷതയായി മാറിയിരിക്കുന്നു. ഇതിന് ഒരുദാഹരണം Julian Barnes എഴുതിയ A History of the World in 10 ½ Chapters എന്ന നോവൽതന്നെ. സൽമാൻ റുഷ്ദി പ്രശംസിച്ചതു കേട്ടപ്പോൾത്തന്നെ ഈ നോവൽ ധിഷണയുടെ സന്തതിയായിരിക്കുമെന്നു ഞാൻ വിചാരിച്ചു. എങ്കിലും വാങ്ങി വായിച്ചു. സർഗ്ഗപ്രക്രിയയുടെ ഉജ്ജ്വലത ഒട്ടുമില്ലാത്ത ഒരു രചനയാണ് ഇതെന്ന് ഗ്രഹിക്കുകയും ചെയ്തു. ഹീബ്രുകുലപതിയായ നോവ കുടുംബത്തോടും മൃഗങ്ങളോടുംകൂടി യാനപാത്രത്തിൽ സഞ്ചരിക്കുന്നതിന്റെ വർണ്ണനയാണ് ആദ്യത്തെ അധ്യായത്തിൽ. 'ആക്ഷേപഹാസ്യ'മാണ് ഗ്രന്ഥകാരന്റെ ആയുധം. വേറെ അപേക്ഷകർ പലരുമുണ്ടായിരുന്നിട്ടും ഈശ്വരൻ എന്തിന് ഒരു മനുഷ്യനെത്തന്നെ തിരഞ്ഞെടുത്തു. 'ഗറില'യെ (Gorilla) യാനപാത്രത്തിലാക്കിയിരുന്നെങ്കിൽ മനുഷ്യന്റെ അനുസരണക്കേടിന്റെ പകുതിയേ ആ മൃഗം കാണിക്കുമായിരുന്നുള്ളു എന്നാണ് നോവലിസ്ററിന്റെ മതം. നോവയുടെ ഈ യാനപാത്രസഞ്ചാരത്തിനു സദൃശമാണ് അടുത്ത അദ്ധ്യായത്തിലെ സഞ്ചാരം. അപരാധം ചെയ്യാത്ത കുറെ കപ്പൽയാത്രക്കാരുടെ നേർക്ക് അറബിഭീകരന്മാർ തോക്കു ചൂണ്ടിക്കൊണ്ട് ഇരിക്കുന്നു. പടിഞ്ഞാറൻ സർക്കാരുടെ പിടിവാശികൊണ്ട് ചില വധങ്ങൾ നത്തിയേ പററൂ എന്നാണ് ഭീകരന്മാരുടെ വാദം. "The Black Thunder Group has every confidence that the Western Governments will swiftly come to the negotiating table. In a final effort to make them do so it will be necessary to execute two of you...." ഇതാണ് നിലപാട്. ഗ്രന്ഥകാരൻ ബൈബിളിൽനിന്ന് ഒററച്ചാട്ടമാണ് ഇരുപതാം ശതാബ്ദത്തിലേക്ക്. രണ്ടുയാത്രകളുടെയും സാദൃശ്യത്തെ അദ്ദേഹം ധ്വനിപ്പിക്കുന്നുണ്ട്. ഇങ്ങനെ കാലപൗർവ്വാപര്യത്തെ പരിഗണിക്കാതെ പലതും വർണ്ണിച്ച് മനുഷ്യജീവിതം അർത്ഥരഹിതമായ ഒരുയാത്രയാണെന്ന് അദ്ദേഹം വ്യക്തമാക്കുന്നു. അതിൽ അദ്ദേഹം കാണിക്കുന്ന ധിഷണാവിലാസം നമ്മൾ ആദരിക്കും. പക്ഷേ, നോവലെന്നതു ധിഷണയല്ലല്ലോ. അതിനു ഹൃദയത്തിന്റെ ഭാഷയാണുള്ളത്. ആ ഭാഷ ഇതിൽ ഇല്ലതാനും. (A History of the World in 10 ½ Chapters— Julian Barnes—Picador—£ 2 = 50)

* * *

പീകാസോയെക്കുറിച്ചു ഞാനൊരു കഥ കേട്ടിട്ടുണ്ട്. വെറും കഥതന്നെ. സത്യമാവാൻ തരമില്ല. എങ്കിലും അതൊരു സത്യം സ്പഷ്ടമാക്കിത്തരുന്നു. ഒരു കലാഭ്രാന്തൻ പീകാസോയെ സമീപിച്ച് അദ്ദേഹത്തിന്റെ രണ്ടുചിത്രങ്ങൾ വിലയ്ക്കു വേണമെന്നു പറഞ്ഞു. സ്ററുഡിയോയിൽ ഒരുചിത്രമേ ഉണ്ടായിരുന്നുള്ളു. ചിത്രകാരൻ ഉടനെ പേനാക്കത്തികൊണ്ട് അതു രണ്ടായി കീറി. 'രണ്ടുചിത്രങ്ങൾ' എന്നുപറഞ്ഞ് അദ്ദേഹം അവ അയാൾക്കു കൊടുത്തു. സന്തോഷത്തോടെ അവ വാങ്ങിക്കൊണ്ട് അയാൾ പോകുകയും ചെയ്തു. ഇനി രണ്ടായിട്ടല്ല നൂറുകഷണങ്ങളാക്കിയാണ് അത് അയാൾക്കു പീകാസോ കൊടുത്തെന്നു വിചാരിക്കൂ. ഓരോ കഷണവുമെടുത്തുവച്ച് ഇന്നത്തെ കലാനിരൂപകർ 'ഹാ ഹാ മനോഹരം' എന്നു ഉദ്ഘോഷിക്കും. ഫേൻറസിന്റെയും കോർത്താസോറിന്റെയും നോവലുകൾ ഇങ്ങനെ മുറിച്ചുകൊടുക്കാം. ഡിലിററാൻറികൾ (dilettante)— പല്ലവഗ്രാഹികൾ—അപ്പോഴും 'ഹാ ഹാ' ശബ്ദം പുറപ്പെടുവിക്കും. എന്നാൽ മാർകേസിന്റെ ഒരു നോവലും മുറിച്ചുകൊടുക്കാൻ വയ്യ. കഷണം കഷണമാക്കി നല്കാവുന്ന ഒരു നോവലിനെക്കുറിച്ചാണ് മുകളിൽ ഞാൻ എഴുതിയത്.

## ചോദ്യം, ഉത്തരം

"**കാ**വിയരങ്ങുകളെക്കുറിച്ച് എന്താണ് അഭിപ്രായം?"

"ഭാവനയുടെ സ്ഫുരണങ്ങളെന്ന മട്ടിൽ തൊണ്ടകൊണ്ടുണ്ടാക്കുന്ന പരുക്കൻ ശബ്ദങ്ങൾ. കവികളല്ലാത്തവർക്കു കവികളായി ബഹുജനത്തിന്റെ മുൻപിൽ നില്ക്കാൻ സഹായിക്കുന്ന ഒരേർപ്പാട്."

"നിങ്ങൾ നല്ല മനുഷ്യനാണോ?"

"അല്ല. എന്റെ വിചാരങ്ങളെയെല്ലാം ഒരുപകരണത്തിൽ പകർത്തി എന്നും വൈകുന്നേരം ലൗഡ്സ്പീക്കറിലൂടെ ബഹുജനത്തെ കേൾപ്പിക്കാൻ ഞാൻ തയ്യാറാകുമോ? ഇല്ല. അതുകൊണ്ട് ഞാൻ നല്ലവനല്ല. എന്റെ ഫോൺ ചോർത്തിയാൽ ഞാൻ പരാതിപ്പെടുമോ? പരാതിപ്പെടും. അതുകൊണ്ടും ഞാൻ നല്ലയാളല്ല. സാത്വികന്മാർ സ്വന്തം ചിന്തകളെ ലൗഡ്സ്പീക്കറിലൂടെ കേൾപ്പിക്കും അന്യരെ. ഫോണല്ല ഏതു ചോർത്തിയാലും അവർക്ക് ഒന്നുമില്ല."

"കടയിൽനിന്നു വാങ്ങുന്ന സാരി നല്ലതാണോ എന്ന് എങ്ങനെ മനസ്സിലാക്കാം?"

"സാരി പഴങ്കോടിയല്ലെങ്കിൽ വില്പനക്കാരി പരുഷമായ മുഖഭാവത്തോടെ അതെടുത്തു മേശമേൽ എറിഞ്ഞുതരും. ഒന്നലക്കിയാൽ പൊടിഞ്ഞു പോകുന്നതാണെങ്കിൽ അവൾ പല്ലുമുഴുവനും കാണിച്ചു ചിരിക്കും. അറിയാതെ തൊടുന്നു എന്ന മട്ടിൽ കൈയിൽ കയറിപ്പിടിക്കുകയും ചെയ്യും."

"ഏററവും മധുരമായ ശബ്ദമേത്?"

"ഹോട്ടലുകളിലെ ലേഡി റിസപ്ഷനിസ്ററുകളുടെ ശബ്ദം ഫോണിലൂടെ വരുമ്പോൾ."

"സ്ത്രീകൾ പൊതുവേ സംശയമുള്ളവരാണ്. വിശേഷിച്ചും ഭർത്താക്കന്മാരെ. അല്ലേ?"

"പൊതുവേ അല്ല. മിക്ക സ്ത്രീകൾക്കും



ഴാങ് പോൾ സാർത്ര്

അവരുടെ ഭർത്താക്കന്മാരെ അറിയാം. അറിഞ്ഞുകൂടെന്നു ഭാവിക്കുകയാണ് അവർ."

"യഥാർത്ഥമായ ആശ്വാസം ഉണ്ടാകുന്നതെപ്പോൾ?"

"സ്ത്രീകൾ ടെലിഫോണിലൂടെ ദീർഘനേരം സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ അവരിൽ ഒരാൾ 'വച്ചേക്കട്ടോ' എന്നു ചോദിക്കുന്നതു പുരുഷൻ കേൾക്കാനിടവരുമ്പോൾ. [ചിലർ 'വച്ചേക്കട്ടോ' എന്നു ചോദിച്ചതിനുശേഷവും അരമണിക്കൂർകൂടി സംസാരിക്കും.]"

"പ്രസംഗം ശ്രോതാക്കൾക്ക് അസഹനീയമാകുന്നത് എപ്പോൾ?"

"സ്വന്തം ശബ്ദം അന്യരെ കേൾപ്പിക്കാൻ കൊതിയുള്ളവർ സമ്മേളന സംഘാടകരോടു ശിപാർശ ചെയ്തു വലിഞ്ഞുകയറി സംസാരിക്കുമ്പോൾ."

## ഉറ്റുബേ തിരിച്ചു വരല്ലേ

**സ്**പെയിനിൽ 'ഇൻകിസിഷൻ' നട

ക്കുന്ന കാലം (ഇൻക്വിസിഷൻ = മതനിന്ദകരെ വിചാരണചെയ്തു ശിക്ഷിക്കൽ) സ്പെയിനിലെ സെവിൽപ്പട്ടണത്തിൽ ക്രിസ്തു പ്രത്യക്ഷനായി. അദ്ദേഹത്തിന്റെ രണ്ടാമത്തെ വരവല്ല. തന്റെ കുഞ്ഞുങ്ങളെ കാണാനുള്ള ഒരു താൽകാലികാഗമനം മാത്രം. പതിനഞ്ചു ശതാബ്ദങ്ങൾക്കുമുൻപ് താൻ എങ്ങനെ നടന്നുവോ അതേ രീതിയിൽ അദ്ദേഹം ജനങ്ങളുടെ ഇടയിലൂടെ നടന്നു. ഗ്രാൻഡ് ഇൻക്വിസിറ്ററുടെ—കാഡിനലിന്റെ—ആജ്ഞയനുസരിച്ച് മതനിന്ദകരെ കുററിയിൽക്കെട്ടി എരിക്കുന്ന കാലം. ക്രിസ്തുവിനെ എല്ലാവരും തിരിച്ചറിഞ്ഞു. മദുലമായ മന്ദഹാസത്തോടുകൂടി, അനന്തമായ കാരുണ്യത്തോടുകൂടി ഭഗവാൻ നടന്നു. അന്ധനായ ഒരുത്തൻ ജനക്കൂട്ടത്തിൽനിന്നു വിളിച്ചു പറഞ്ഞു: ''എനിക്കു കാഴ്ച തരു.'' അയാൾ ക്രിസ്തുവിനെ സ്വന്തം കണ്ണാൽ കണ്ടു. ഏഴുവയസ്സുള്ള പെൺകുട്ടിയുടെ മൃതദേഹം ശവപ്പെട്ടിയിൽവച്ച് കുറെ ആളുകൾ എത്തി. ''അദ്ദേഹം നിന്റെ കുഞ്ഞിനെ ഉയിർത്തെഴുന്നേല്പിക്കും'' എന്ന് ആളുകൾ കരയുന്ന അമ്മയോടു വിളിച്ചുപറഞ്ഞു. ''അങ്ങ് അദ്ദേഹമാണെങ്കിൽ എന്റെ കുഞ്ഞിനെ മരണത്തിൽനിന്ന് ഉയിർത്തെഴുന്നേല്പിക്കു'' എന്ന് അവൾ അഭ്യർത്ഥിച്ചു. അദ്ദേഹം ദയയോടെ നോക്കി. പെൺകുട്ടി ശവപ്പെട്ടിയിൽ എഴുന്നേററിരുന്നു ചിരിച്ചു. ആ സമയത്ത് കാഡിനൽ അതിലേ പോയി. അദ്ദേഹം യേശുവിനെ അറസ്ററു ചെയ്യിച്ച് കാരാഗൃഹത്തിലാക്കി. രാത്രി. തടവറയുടെ ഇരുമ്പുവാതിൽ തുറന്ന് കൈയിൽ വിളക്കോടുകൂടി കാഡിനൽ അകത്തുകയറി. അദ്ദേഹം ഭഗവാനോടു പറഞ്ഞു:– ''അങ്ങാണോ ഇവിടെ? പണ്ടു പറഞ്ഞതിൽ ക്കൂടുതലായി ഒന്നും പറയാനില്ല അങ്ങയ്ക്ക്. ഞങ്ങളുടെ വഴിയിൽ അങ്ങ് എന്തിനു വന്നുനില്ക്കുന്നു? ഞങ്ങൾക്കു തടസ്സമുണ്ടാക്കാനായിട്ടാണ് അങ്ങ് എത്തിയത്. അത് അങ്ങയ്ക്കറിയാം. യഥാർത്ഥത്തിൽ അങ്ങ്, [ക്രിസ്തു] ആണെങ്കിലും അല്ലെങ്കിലും നാളെ ഞാൻ അങ്ങയെ കുററിയിൽക്കെട്ടി എരിക്കും. ഇന്ന് അങ്ങയുടെ പാദങ്ങൾ ചുംബിച്ചവർതന്നെ നാളെ കല്ക്കരിവാരി എരിയുന്ന ആ കുററിയുടെ ചുവട്ടിലിടും. അങ്ങയ്ക്കത് അറിയാമോ?'' കാഡിനൽ തുടർന്നു:— ''അങ്ങ് എല്ലാം പോപ്പിനെ ഏല്പിച്ചല്ലോ. ഇപ്പോൾ അതൊക്കെ പോപ്പിന്റെ കൈയിലാണ്. അങ്ങയ്ക്ക് ഇവിടെ വരേണ്ട ഒരാവശ്യവുമില്ല.'' കാഡിനൽ വാതിൽ തുറന്ന് ക്രിസ്തുവിനോട് ആജ്ഞാപിച്ചു:— ''പോകൂ. ഇനി ഒരിക്കലും വരാതിരിക്കൂ. ഒരിക്കലും, ഒരിക്കലും.'' ഇരുണ്ട നഗരത്തിലേക്കു കാഡിനൽ അദ്ദേഹത്തെ പറഞ്ഞയച്ചു.

അർത്ഥാന്തരങ്ങൾകൊണ്ടു ഉജ്ജ്വലമായ ഇക്കഥ—ദസ്തെയെവ്സ്കി 'കാരമാസോവ് സഹോദര'ന്മാരിൽ ആഖ്യാനം ചെയ്യുന്ന ഇക്കഥ—സാഹിത്യത്തിനും ചേരില്ലേ? മരിച്ച ഉറൂബ് മലയാളകഥാലോകത്തിൽ എത്തിയാൽ രഘു വി.പി എന്ന ഇൻക്വിസിററർ അദ്ദേഹത്തെ കുററിയിൽക്കെട്ടി എരിക്കാൻ ശ്രമിക്കില്ലേ. അത്രയ്ക്കു ക്രൂരവും വിലക്ഷണവും ബീഭ



ഡോ. പി.കെ. നാരായണപിള്ള

ത്സവുമായ ഒരുകഥയുടെ (കുങ്കുമം വാരികയിലെ സന്ധ്യയുടെ ബ്ളഡ് റിപോർട് എന്ന കഥ) രചയിതാവാണല്ലോ അദ്ദേഹം. അമാനൃത മാന്യതയെ ധ്വംസിക്കും. തിന്മ നന്മയെ ഭഞ്ജിക്കും. വൈരൂപ്യം സൗന്ദര്യത്തെ ഹനിക്കും. ഉറൂബേ ഇങ്ങോട്ടു വരാതിരിക്കൂ.

## ഡോക്ടർ പി.കെ. നാരായണപിള്ള

ജീവിതലയം ഇൻറക്വിസിഷന്റെ കാലത്തുപോലും മാറിപ്പോയി. അതിനുശേഷം എത്രയോ ശതാബ്ദങ്ങൾ കഴിഞ്ഞു! ഇപ്പോൾ അതിനു വല്ലാത്ത മാററമാണ്. എങ്കിലും ചിലർ പ്രാചീനലയം ഇപ്പോഴും സംരക്ഷിക്കാൻ ശ്രമിക്കുന്നു. തിരുവനന്തപുരത്തെ ടൗൺഹാളിൽ ഒരു സമ്മേളനം. അധ്യക്ഷൻ സി. അച്യുതമേനോൻ. പ്രഭാഷകരിൽ ഒരാൾ ഞാനാണ്. മീററിങ്ങ് തുടങ്ങാറായപ്പോൾ എന്നെ പ്രാഥമികവിദ്യാലയത്തിൽ—മൂന്നാം ക്ളാസ്സിൽ—പഠിപ്പിച്ച പദ്മനാഭൻനായർസ്സാർ ഹാളിലേക്കു കടന്നുവന്നു. സാറിനെ കണ്ടയുടനെ ഞാൻ സ്വയമറിയാതെ എഴുന്നേററു നിന്നുപോയി. സാറ് ഇരുന്നതിനുശേഷമേ ഞാനിരുന്നുള്ളൂ. ഇതല്ല ഇന്നത്തെ സ്ഥിതി. ഞാൻ പഠിപ്പിക്കുക മാത്രമല്ല, ചിലപ്പോൾ സാമ്പത്തികസഹായങ്ങൾകൊണ്ടു പരിരക്ഷിക്കുകയും ചെയ്ത ഒരുശിഷ്യൻ ഇന്നു സമുന്നതമായ പദവിയിലാണ്. അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക്ക്സ് സെൻററിൽ നില്ക്കുമ്പോൾ ഞാനങ്ങോട്ടു കയറിച്ചെന്നു. മുണ്ട് മുട്ടിനുമുകളിൽവച്ച് മടക്കിക്കെട്ടിയിരിക്കുകയാണ് അദ്ദേഹം. എന്നെക്കണ്ടയുടനെ അത് അല്പംകൂടെ മുകളിലേക്കു കയററിക്കെട്ടി. ഈ അനാദരം വകവയ്ക്കാതെ ഞാൻ പുസ്തകങ്ങൾ നോക്കാനാരംഭിച്ചു. പത്തുമിനിററ് കഴിഞ്ഞ[illegible] എന്റെ മുതുകിൽ കുടകൊണ്ട് ആഞ്ഞ[illegible] ഞെട്ടി തിരിഞ്ഞുനോക്കിയപ്പോൾ ദൂരെ നി[illegible] ശിഷ്യൻ അടിച്ചതാണെന്നു ഗ്രഹിച്ചു. 'ഞാ[illegible] പോകുന്നു' എന്നറിയിച്ചിട്ട് അദ്ദേഹ[illegible] ഊരുമാംസപ്രദർശനത്തോടുകൂടി റോഡിലേക്കു ചാടി. അടുത്തു വരാൻ മടിച്ചു ദൂരെനിന്നുള്ള താഡനമായിരുന്നു ആ ഛത്രധാരിയുടേത്. ഇദ്ദേഹം ഡോക്ടർ പി.കെ. നാരായണപിള്ളയുടെയും ശിഷ്യനായതുകൊണ്ട് ഞാൻ അദ്ദേഹത്തെ ഫോണിൽ വിളിച്ച് പരാതി പറഞ്ഞു. സാറ് ആശ്വാസദായകമായ മട്ടിൽ പറയുകയായി:—''കൃഷ്ണൻ നായരേ, കാലം മാറിയിരിക്കുന്നു. നമ്മൾ പ്രതീക്ഷിക്കുന്ന രീതിയിലല്ല ആളുകൾ പെരുമാറുക. മൂല്യച്യുതിയാണ് എങ്ങും. എങ്കിലും അയാളോട് ഞാനിതു ശരിയായില്ല എന്നു പറയും.'' വളരെ വർഷങ്ങളായി ഞാൻ പി.കെയെ കാണാറില്ലായിരുന്നു. ഉള്ളൂർ സ്മാരകമന്ദിരത്തിൽ പ്രസംഗിക്കാൻ ക്ഷണിച്ചിട്ടും പോയില്ല. എങ്കിലും എന്റെ ദുഃഖനിവേദനം അദ്ദേഹത്തിന്റെ ഹൃദയത്തെ സ്പർശിച്ചു. ഈ കാരുണ്യവും സഹാനുഭൂതിയും ഡോക്ടർ പി.കെയുടെ സവിശേഷതകളാണ്. പാണ്ഡിത്യത്തിലോ? സംസ്കൃതത്തിലും മലയാളത്തിലും ഇംഗ്ളീഷിലും അവഗാഹമുണ്ടായിരുന്ന വിനയസമ്പന്നൻ. എത്രയെത്ര ഉത്കൃഷ്ടങ്ങളായ ഗ്രന്ഥങ്ങളാണ് അദ്ദേഹം രചിച്ചതും പ്രസാധനം ചെയ്തതും. ആ മഹാവ്യക്തിയെക്കുറിച്ച് ഡോക്ടർ കെ. രാമചന്ദ്രൻനായർ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ ലേഖനം ഞാൻ താൽപര്യത്തോടെ വായിച്ചു. ഡോക്ടർ പി.കെ. നാരായണപിള്ളയുടെ ഉൽകൃഷ്ടസേവനങ്ങളെയും മഹനീയമായ ജീവിതത്തെയും അദ്ദേഹം നിഷ്പക്ഷതയോടെ വിലയിരുത്തിയിരിക്കുന്നു. അന്തരിച്ച നല്ലയാളുകൾക്കു നമ്മുടെ വാക്കുകൾ വേണ്ട. എങ്കിലും നമ്മൾ അവരെക്കുറിച്ച് എഴുതുമ്പോൾ നമ്മുടെ വിശുദ്ധിയെയും നന്മയെയുമാണ് പ്രദർശിപ്പിക്കുക. എല്ലാ രീതികളിലും ഈ ലേഖനം ആദരണീയംതന്നെ.

യക്ഷൻ ധർമ്മപുത്രരോട് ആശ്ചര്യമെന്തെന്നു ചോദിച്ചു. ധർമ്മപുത്രർ മറുപടി പറഞ്ഞു. ''അഹന്യഹനി ഭൂതാനി ഗച്ഛന്തീഹ യമാലയം. ശേഷാ: സ്ഥാവരമിച്ഛന്തി കിമാശ്ചര്യമത:പരം. (ദിവസന്തോറും ആളുകൾ യമാലയത്തിൽ പ്രവേശിക്കുന്നു. എങ്കിലും ജീവിച്ചിരിക്കുന്നവർ വിചാരിക്കുന്നു അവർ എല്ലാക്കാലവും ജീവിച്ചിരിക്കുമെന്ന്. ഇതിനെക്കാൾ വലിയ ആശ്ചര്യമെന്താണ്.)

കാലം വേഗം പോകുന്നു. ആളുകൾ അപ്രത്യക്ഷരായിക്കൊണ്ടിരിക്കുന്നു. അവരിൽ പി.കെ. നാരായണപിള്ളയെപ്പോലെ ഉത്കൃഷ്ടപുരുഷന്മാരുണ്ട്. മററുള്ളവർ ഛത്രം വീശി ഗുരുവിനെ താഡനം ചെയ്യുന്നു.

## ഒരു ബീററ്നിക് കവി

1990 ഏപ്രിൽ 10–ാം തീയതിയിലെ The Independent ദിനപത്രത്തിൽ കവി Don Moraes ഗ്രിഗറി കൊർസോയെക്കുറിച്ച് എഴു

...യ പ്രബന്ധം സവിശേഷമായ ശ്രദ്ധയ്ക്ക് അർഹമാണ്. ബീററ് തലമുറയിലെ പ്രധാന നായ കവിയായ അദ്ദേഹം ഇപ്പോഴുമുണ്ടോ എന്നാർക്കുമറിഞ്ഞുകൂടാ. കവിയെന്ന നിലയിൽ തനിക്കു തുല്യനായി ഗ്രിഗറിയെ ഗിൻസ്ബർഗ്ഗ് കരുതിയിരുന്നുവത്രേ. ഗിൻസ്ബർഗ്ഗ്, മെറെസിനോട് ഒരിക്കൽ പറഞ്ഞു: "I first met Gregory at a bar in Greenwich village. He was pounding his fist on the table and yelling. 'I'm a great poet! So of course I knew at once that he was."

ഗ്രിഗറിയുടെ ചില കാവ്യങ്ങൾ ഞാൻ വായിച്ചിട്ടുണ്ട്. അവയിൽ ഏററവും നല്ലത് Marriage എന്നതാണ്. അതിലെ ഒരുഭാഗം കേൾക്കൂ:

I never wanted to marry a
girl who was like my
mother
And Ingrid Bergman was
always impossible
And there's may be a girl
now but she's
already married.
And I don't like men and—
but there's got to be somebody!
Because what if I'm 60
years old and not
married
all done in a furnished room
with pee stains on my underwear
and everybody else is married! All
the universe married but me!

ഇംഗ്ലീഷിൽ wit എന്നു വിളിക്കുന്ന ഗുണമാണ് ഗ്രിഗറിയുടെ കാവ്യത്തിനുള്ളത്. അദ്ദേഹം മഹാകവിയൊന്നുമല്ല. ഗ്രിഗറിയുടെ സമകാലികനായ Gray Snyder അദ്ദേഹത്തെക്കാൾ വലിയ കവിയാണ്. Snyder എഴുതിയ ഒരു കൊച്ചുകാവ്യം.

Once Only
almost at the equator
almost at the equinox
exactly at midnight
from a ship
the full
moon
in the center of the sky.

* * *

രണ്ടാംലോക മഹായുദ്ധത്തിൻെറ ഫലമായി, ശീതസമരത്തിൻെറ ഫലമായി ജനനം കൊണ്ട ചില കവികളുടെ കൂട്ടമാണ് beat generation. സാമൂഹികവും ലൈംഗികവുമായ പിരിമുറുക്കത്തിൽനിന്ന് അവർ രക്ഷനേടി. ബീററ് തലമുറയിലെ ഒരംഗത്തെ ബീററ്നിക് എന്നു വിളിക്കുന്നു. nik ഒരു റഷ്യൻ പ്രത്യയമാണ്. 'ഏജൻറ്' എന്ന അർത്ഥമാണ് അതിനുള്ളത്. സ്പുട്നിക് എന്ന റഷ്യൻ വാക്കിലേത് എന്നപോലെ. Sputnik = fellow way farer. S = with + put = path + nik = agent suffix

## ഒരുചോദ്യം—വിനയത്തോടെ

ഒരു ഹോട്ടലിലെ കിടക്കവിരിപ്പുകൾ ദിവസവും ജോലിക്കാർ മാററുന്നുണ്ട്. പത്താം നമ്പർ മുറിയിലെ ഷീററ് പതിനൊന്നാം നമ്പർ മുറിയിലേക്കും അവിടെനിന്ന് അത് പത്താം നമ്പറിലേക്കും മാററുന്നു. ഇനി മറെറാന്ന്.

ഒരു ക്യാപ്ററൻ ഭടന്മാരെ വിളിച്ചു പറഞ്ഞു:— "ഇന്നു നമ്മൾ അണ്ടർവെയർ മാററുന്ന ദിവസമാണ്. ജോർജ്ജിൻെറ അണ്ടർവെയർ ജോണിന്. ജോണിൻേറത് ഫിലിപ്പിന്. ഫിലിപ്പിൻേറത് ജോർജ്ജിന്." അഴുക്കുപുരണ്ട അടിവസ്ത്രം മററുള്ളവൻേറതാകണമെന്നുണ്ടോ? നാററമുണ്ടെങ്കിലും സ്വന്തമായത് അങ്ങു ധരിച്ചാൽ പോരേ? വളരെക്കാലമായി എന്നെ പുലഭ്യം പറയുകയും മററു പലരെക്കൊണ്ടു പുലഭ്യം പറയിക്കുകയും ചെയ്യുന്ന ഒരു പത്രാധിപർ സുഹൃത്തിനോട് ഒരുചോദ്യം: "അങ്ങ് ക്യാപ്ററനാണോ?"

## നിർവ്വചനങ്ങൾ

സാഹിത്യവാരഫലം: നവീനസാഹിത്യം എന്ന പേടിസ്വപ്നം കണ്ടുള്ള നിലവിളി.

സാമൂഹിക പ്രവർത്തനം: കാശിനു കൊള്ളാത്ത ഭർത്താവിൽനിന്നു സ്ത്രീക്കും ഉപദ്രവിക്കുന്ന ഭാര്യയിൽനിന്നു പുരുഷനും രക്ഷ നേടാൻ സഹായിക്കുന്നത്.

ഭർത്താവ്: [ഓഫീസിൽനിന്നു വീട്ടിലേക്കു വരുമ്പോൾ]
പുലിയെപ്പോലെയിരിക്കുന്നവനൊരു എലിയെപ്പോലെ വരുന്നതു കാണാം.

ചെരിപ്പ്: വീട് അടിച്ചുവാരുന്ന പരിചാരികമാർക്കു നമ്മളെത്ര ശ്രമിച്ചാലും കണ്ടുപിടിക്കാൻ കഴിയാത്ത വിധം മാററിവയ്ക്കാൻ കഴിയുന്ന ഒരുസാധനം.

പ്രഫെസർ: നടത്തത്തിൻെറ സവിശേഷത കൊണ്ടും വേഷത്തിൻെറ ഉജ്ജ്വലതകൊണ്ടും അജ്ഞത മറയ്ക്കാൻ സാമർത്ഥ്യമുള്ളയാൾ.

ഗ്രന്ഥനിരൂപകൻ: ജീവിതത്തിൻെറ അനുഭവസമ്പത്തുകൊണ്ടും ഗ്രന്ഥപാരായണത്തിൻെറ അനുഭവാധിക്യംകൊണ്ടും പരിപാകംവന്ന എഴുത്തുകാരുടെ രചനകളെ പുറംകൈകൊണ്ടു തട്ടിക്കളയുന്ന വിവരമില്ലാത്ത കൊച്ചുപയ്യൻ.

നവീന നാടകവേദി: ടി.ആർ. സുകുമാരൻ നായർ, വീരരാഘവൻനായർ, പി.കെ. വിക്രമൻനായർ, കൈനിക്കര കുമാരപിള്ള ഈ വിദഗ്ദ്ധന്മാർ തങ്ങളുടെ വൈദഗ്ദ്ധ്യം പ്രദർശിപ്പിച്ച സ്ഥലം. (ഇപ്പോൾ അവിദഗ്ദ്ധർ കോപ്രായങ്ങൾ കാണിക്കുന്ന സ്ഥലം.

## കമൻറുകൾ

"ശ്രീനാരായണഗുരുസ്വാമികൾ ഒരു സന്ന്യാസിയായിരുന്നു എന്നതിൽ ആർക്കും തർക്കമില്ലല്ലോ"—പ്രഫെസർ എസ്. ഗുപ്തൻനായർ ശിവഗിരി മാസികയിൽ എഴുതിയ ലേഖനത്തിൽനിന്ന്.—ഒരു വിസംവാദവുമില്ല. ശ്രീനാരായണഗുരുസ്സ്വാമികൾ ഒരു സന്ന്യാസി തന്നെയായിരുന്നു. രണ്ടു സന്ന്യാസികളായിരുന്നില്ല. ശ്രീനാരായണഗുരുസ്സ്വാമികൾ സന്ന്യാസിയായിരുന്നു എന്നെഴുതിയാൽ മതി. മലയാള ശൈലിക്ക് അതു യോജിക്കും.

2) ശ്രീനാരായണഗുരുസ്വാമികളുടെ സാമൂഹ്യപരിഷ്കരണശ്രമത്തിന് ....—ഇതും പ്രഫെസർ ഗുപ്തൻനായരുടെ വാക്യംതന്നെ.—സ്വാമികൾ പരിഷ്കരിക്കാൻ ശ്രമിച്ചത് സമൂഹത്തെയാണെങ്കിൽ സമൂഹപരിഷ്കരണശ്രമമെന്നേ വേണ്ടൂ.

3) ശ്രീനാരായണൻ സമുദായപരിഷ്കർത്താവല്ലെന്ന് സ്ഥാപിക്കാനല്ല....
——പ്രഫെസർ ഗുപ്തൻനായർ

ആ പ്രബന്ധത്തിൽത്തന്നെ.—സമുദായപരിഷ്കർത്താവ് എന്നു ശരിയായി എഴുതാൻ അദ്ദേഹത്തിനറിയാം. അതിനാൽ സാമൂഹ്യപരിഷ്കരണം എന്നു തിടുക്കത്തിൽ എഴുതിപ്പോയതാണെന്നു ഗ്രഹിച്ചാൽ മതി.

4) "ഇവളൊരു ടൈപ്പിസ്ററഴകെഴും കൈയിൽ
പകലൊരു വെള്ളക്കടലാസ്സായ് നില്പൂ.
ഇരവൊരു മിനുമിനുത്ത കാർബണായിരിക്കുന്നു: ലിപി പതിഞ്ഞിരിക്കുന്നു
——പി.ടി. അബ്ദുറഹിമാൻെറ കാവ്യം
മാതൃഭൂമി ആഴ്ചപ്പതിപ്പിൽ—ഇതു ഭാവനയല്ല; കൺസീററാണ്.

* * *

കഥാംശം ഉൾക്കൊള്ളുന്ന നേരമ്പോക്കുകൾക്കു പകർപ്പവകാശമില്ല. ഈ ലേഖനത്തിൽ വരുന്ന പല നേരമ്പോക്കുകളും (കഥാംശമുള്ളവ) പരകീയങ്ങളാണ്. അതുപോലെ പരകീയമായ ഒരു നേരമ്പോക്ക്.

ഒരുകൊച്ചുകുട്ടിയും അവൻെറ അച്ഛനും മൃഗശാലയിലെ സിംഹക്കൂട്ടിനടുത്തു നില്ക്കുകയായിരുന്നു. കുട്ടി നീങ്ങിനീങ്ങി സിംഹത്തിൻെറ അടുത്തായി. അതു കൈനീട്ടി കുട്ടിയെ പിടിക്കാൻ ഭാവിച്ചപ്പോൾ വേറൊരാൾ ഒററച്ചാട്ടം ചാടി അവനെ രക്ഷിച്ചു. ഒരു പത്രപ്രവർത്തകൻ ഇതുകണ്ടു നില്ക്കുന്നുണ്ട്. അയാൾ ഈ സംഭവം റിപോർട്ടായി എഴുതാൻവേണ്ടി ആ മനുഷ്യനെ സമീപിച്ച് 'നിങ്ങളാരാണ്?' എന്നു ചോദിച്ചു. "ഞാൻ നാത്സിയാണ്" എന്നു മറുപടി. അടുത്തദിവസം പത്രത്തിലെ തലക്കെട്ട് ഇങ്ങനെ: ഒരു വൃത്തികെട്ട നാത്സി ഒരാഫ്രിക്കൻ കുടിയേററക്കാരൻെറ ഭക്ഷണം പിടിച്ചെടുത്തു." നിസ്സാരനായ എന്നെ 'വൾഗറാ'യി ആക്ഷേപിക്കുന്ന ഒരു കാർട്ടൂൺ ജനയുഗം വാരികയിൽ കാണാം. വ്യക്തി ശത്രുതയെ ചങ്ങലകൊണ്ടു കെട്ടിയിടുകയാണ് വേണ്ടത്. ഇല്ലെങ്കിൽ സിംഹം ആഫ്രിക്കൻ കുടിയേററക്കാരനാകും. കുട്ടിയെ രക്ഷിക്കൽ ഭക്ഷണം പിടിച്ചെടുക്കലാവും.

# ടോംസിൻെറ ബോബനും മോളിയും




PRINTED AND PUBLISHED BY L. VIJENDRAN ON BEHALF OF KALAKAUMUDI PUBLICATIONS (PVT.) LTD. AT THE KALAKAUMUDI PRESS. THIRUVANANTHAPURAM. EDITOR: S. JAYACHANDRAN NAIR.